

# ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ

(ലഘുകാവ്യം)

അധ്യക്കാറു പി. മാധവൻ

# ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ

(ലഘുകാവ്യം)

**1982.**

ജാതിയുടെ ഭ്രാന്താലയമായിരുന്ന കേരളത്തെ
അദ്വൈത വേദാന്ത മാർഗ്ഗത്തിലൂടെ ജാതി
രഹിതമായ ഒരു സാമൂഹ്യ വ്യവസ്ഥിതിയി
ലേക്കു നയിക്കാൻ ആത്മാർത്ഥമായി യത്നിച്ച
രണ്ടു മഹർഷി പുംഗവന്മാരുടെ പാവനസ്മര
ണയ്ക്കുമുമ്പിൽ സമർപ്പിക്കുന്ന

## 65 അർച്ചനാകുസുമങ്ങൾ

*By*

**അഡ്വക്കേറ്റ് പി. മാധവൻ**
ആററിങ്ങൽ.

# SRI CHATTAMPISWAMI THIRUVADIKAL

(Short Poem)

**BY ADVOCATE P. MADHAVAN, ATTINGAL.**

First Impression November 1982

Published at the request of

THE VISWAHINDU PARISHAD, ATTINGAL

Printed at

Malaya Printing Works, Attingal.

Price Rs. 3-00

# അവതാരിക

ഈ കൊച്ചുകേരളത്തിന്റെ സാംസ്ക്കാരിക അന്തരീക്ഷം ഒട്ടേറെ നക്ഷത്രതാര ഗ്രഹവേദി മനോഹരമാണു്. അവയിൽ ഏററവും കൂടുതൽ തിളക്കമുള്ള രണ്ടു ജ്യോതിസ്സുകളാണു് ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിയും ശ്രീ നാരായണഗുരുസ്വാമികളും. ആദിശങ്കരനെപോലെ അത്ഭുത പ്രഭാവൻമാരായ മററു സാംസ്ക്കാരിക ജ്യോതിസ്സുകളെ വിഗണിച്ചാൽ തന്നെ പറയാമെന്നുതോന്നുന്നു, ഈ മഹാചാര്യൻമാരുടെ സേവനം കേരളത്തിനു പുണ്യതീർത്ഥസ്നാന ഭാഗ്യം നൽകിയെന്ന്.

രണ്ടുപേരും അടുത്തടുത്ത സ്ഥലങ്ങളിൽ ഏതാണ്ടു ഒരേകാലത്ത് ജീവിച്ചു മിക്കവാറും ഒരേ മാർഗ്ഗത്തിൽ ചലിച്ചു കേരളത്തിനു് ഭൗതിക ദർശനവും ആദ്ധ്യാത്മിക ബോധവും നൽകിയിട്ടു ഏതാണ്ടു ഒരേ പ്രായത്തിൽ തന്നെ പരമപദം പ്രാപിച്ചു. തിരുവനന്തപുരം പട്ടണത്തിന്റെ വടക്കുപടിഞ്ഞാറു മൂലയിൽ കൊല്ലൂരാണ് ചട്ടമ്പിസ്വാമി ജനിച്ചതു്. അവിടെനിന്നു നാലഞ്ചുമൈൽ വടക്കുള്ള ചെമ്പഴന്തിയിലാണു് ശ്രീനാരായണ

ൻെറ ജനനം. 1029 ചിങ്ങത്തിൽ ചട്ടമ്പിസ്വാമികളും 1030 ? ചിങ്ങത്തിൽ ശ്രീനാരായണനും ഒരാൾ ഭരണിനക്ഷത്രത്തിലും മററേആൾ ചതയം നാളിലും. ഒരാൾ അന്നത്തെ നിലയ്ക്കു സവർണ്ണ വർഗ്ഗത്തിൽപെട്ട നായർ— മററേആൾ അവർണ്ണ വർഗ്ഗത്തിൽപെട്ട ഈഴവൻ. ബാല്യകൗമാരപ്രായങ്ങളിൽ അവർ തമ്മിൽ കാണുകയോ പരിചയപ്പെടുകയോ ചെയ്യുന്നില്ല. ഗംഗയും യമുനയും കണക്കാണ് അവരുടെജീവിതമെന്നുപറയാം. തനിച്ചായിത്തന്നെ മാഹാത്മ്യമുള്ള ആ പുണ്യ സ്രോതസ്സുകൾഒന്നിച്ചുചേർന്നതിനുശേഷം പരസ്പര പുണ്യത്തെ പരിപോഷിപ്പിച്ചു വളരെ ദൂരം ഒഴുകി മഹാസമുദ്രത്തിൽ വിലയം പ്രാപിക്കുന്നു. ആ ഭാരതീയ തീർത്ഥ സ്രോതസ്സുകളുടെ ബന്ധമാണു് ഈ തീർത്ഥ പാദൻമാരുടെ പരമ പരിശുദ്ധ ജീവിതം പ്രത്യക്ഷപ്പെടുത്തുന്നതു്. ഏതാണ്ടു മുപ്പതോളംവയസ്സുകഴിഞ്ഞ 'ചട്ടമ്പി' യെ 28 കാരനായ നാരായണൻ വാമനപുരത്തോ മററോ വച്ചുകണ്ടു ആദ്ധ്യാത്മികജീവിതപരിപാടി കൈമാറിയതിൻെറ ശേഷം അവർ ഓരോരുത്തരും അവർ രണ്ടുപേരുമായും കേരളം അന്നോളം കണ്ടിട്ടില്ലാത്ത വിശുദ്ധ ജീവിത മാതൃകകൾ പ്രകാശിപ്പിച്ചു. അന്നു തിരുവനന്തപുരം റസിഡൻസിയിൽ മാനേജരായിരുന്ന അയ്യാവ് എന്ന യോഗി ഇവർക്കു യോഗവിദ്യ ഉപദേശിച്ചതായും മററും പറയുന്നുണ്ട്. പക്ഷെ അതു ഹഠയോഗമാണ്. ജ്ഞാനയോഗമല്ല. എന്നാൽ ഇവരുടെ മാർഗ്ഗം— മാഹാത്മ്യം—ഹഠയോഗത്തിലല്ല ജ്ഞാനയോഗത്തിലാണു്.

ബാല്യത്തിൽ തൻെറ വീട്ടിനടുത്തുള്ള കൊല്ലൂർ മഠത്തിലെ ഉണ്ണികളെപഠിപ്പിച്ചിരുന്ന ശാസ്ത്രികളുടെ പാഠം ഒളിച്ചുനിന്നുകേട്ടുംപിന്നെനേരിട്ടുപഠിച്ചും, അതിനുശേഷം പേട്ടയിൽ രാമൻപിള്ള ആശാൻെറ ഗുരുകുലത്തിൽ ചേർന്നും അവിടത്തെ മാണിട്ടർ എന്ന നിലയ്ക്ക് 'ചട്ടമ്പി' എന്ന വിശേഷനാമം സ്വീകരിച്ചും കഴിഞ്ഞുകൂടിയ കുഞ്ഞൻ പിള്ള പിന്നെ പാണ്ടിനാട്ടിൽ സുബ്ബജടാപാഠികളുടെ കൂടെപോയി സംസ്കൃതത്തിലും തമിഴിലും മററും സമുന്നത പഠനം നടത്തി കുറെക്കാലം അജ്ഞാത തപസ്സു നിർവ്വഹിച്ചുയൗവ്വനകാലത്തു ഒരു സിദ്ധനെപ്പോലെ വന്നുചേർന്ന ചട്ടമ്പി തിരുവനന്തപുരത്തു ഒരുആദ്ധ്യാത്മിക വിശേഷപുരുഷനായിരുന്നു. ദരിദ്ര കുടുംബത്തിലെ ജനനം അദ്ദേഹത്തിനു യാതൊന്നും സംഭാവന ചെയ്തില്ലെങ്കിലും പൂർവ്വജൻമ സുകൃതം അദ്ദേഹത്തിനെ മഹാപുരുഷനാക്കിത്തീർത്തു.

ശ്രീ നാരായണൻെറ ചരിത്രം ഏതാണ്ട് സമപ്രഭമാണു്. ബാല്യം കഴിഞ്ഞു കരുനാഗപ്പള്ളി കുമ്മംപള്ളി രാമൻപിള്ള ആശാൻ എന്ന സംസ്കൃത മഹാപണ്ഡിതനോടു ശിഷ്യപ്പെട്ടു പഠിക്കാൻ അങ്ങോട്ടു പോയി. അവിടെ വാരണപ്പള്ളി എന്ന ഈഴവ പ്രഭുകുടുംബത്തിൽ രണ്ടു മൂന്നു വർഷം താമസിച്ചു പഠിച്ചു തൻെറ സാംസ്ക്കാരിക വ്യക്തിത്വത്തിനു വൈശിഷ്ട്യംചേർത്തു കൊണ്ടു ശ്രീ നാരായണൻ തിരുവനന്തപുരത്തു

വന്നപ്പോഠം അദ്ദേഹവും ജനങ്ങളുടെ ശ്രദ്ധയ്ക്കു് വിഷയമായി. ബന്ധുക്കളുടെ ആഗ്രഹപ്രകാരം വിവാഹബന്ധത്തിൽ ഏർപ്പെട്ടു വെങ്കിലും ഭാര്യയുമായി അൽപം പോലും ഒത്തു കഴിയാതെ വിട്ടു സന്യാസമാർഗ്ഗത്തിലേയ്ക്കു തിരിഞ്ഞ ശ്രീനാരായണനാണു് ശ്രീചട്ടമ്പിസ്വാമിയോടൊത്തു ചേർന്നതു്. പിന്നീടു് അവരുടെ ജീവിതങ്ങളും നേട്ടങ്ങളും ഏതു തരത്തിൽ ആയിരുന്നു എന്നു് പൊതുവെ അറിയാവുന്നതുകൊണ്ടു് അവയിലേയ്ക്കു തിരിയുന്നില്ല.

കേരളത്തിൽ അന്നു നിലവിൽ നിന്ന ഏററവും കൊടിയപാപം (അനാചാരം) ജാതിഭേദവൈകൃതമായിരുന്നു. ഈ രണ്ടു പേരുടെ ജീവിതവും സന്ദേശങ്ങളും ആ അനാചാരത്തെ നിർമാർജ്ജനം ചെയ്വാൻ എത്രയോ പ്രയോജനപ്പെട്ടു എന്നു കൃതജ്ഞത കൂടാതെ സ്മരിക്കാൻ സാദ്ധ്യമല്ല. മലയാളത്തിലും സംസ്കൃതത്തിലും തമിഴിലും മഹാപണ്ഡിതന്മാരായിരുന്ന ഈ തപോധനന്മാർ ഇവിടത്തെ സാമൂഹ്യ ജീവിതവൈകല്യങ്ങഠം പരിഹരിക്കാൻ ഇവിടെ അദ്വൈതവേദാന്തമാർഗ്ഗം പ്രചരിക്കാനും മററും കൈക്കൊണ്ട പരിപാടികളും നിർമ്മിച്ച ഗ്രന്ഥങ്ങളും കേരള ചരിത്രത്തെയും സാഹിത്യത്തെയും സുപ്രഭമാക്കുന്നു. ഇന്നും ആ മഹാ സന്ദേശങ്ങഠം സമ്പൂർണ്ണമായി ഫലപ്പെട്ടു എന്നു പറയാറായിട്ടില്ലെങ്കിലും അവരുടെ മാർഗ്ഗം കേരളത്തിൻെറ

നിത്യ സാംസ്ക്കാരിക പ്രഭവസ്ഥാനമായിത്തീർന്നിട്ടുണ്ട്. വിദ്യാധിരാജ ശ്രീചട്ടമ്പിസ്വാമി 1099 ലും ശ്രീനാരായണൻ പിന്നെ അഞ്ചുവർഷം കൂടി കഴിഞ്ഞു 1104–ലും ഭസ്മ ഭൂയം പ്രാപിച്ചു. എന്നാൽ അവരുടെ സ്മരണ കേരളത്തിനു് നിത്യാനുഗ്രഹമാണ്.

ഈ മഹാന്മാരിൽ ശ്രീ നാരായണനെപ്പററി എൻെറ മാന്യ സുഹൃത്തു് അഡ്വക്കേററു ശ്രീ. പി. മാധവൻ ഒരു ലഘുകാവ്യം നിർമ്മിച്ചു. അതു് ശ്രീ: സി. ആർ. കേശവൻ വൈദ്യർ വിവേകോദയം ഗ്രന്ഥപരമ്പരയിൽ ഉൾപ്പെടുത്തി 1982 സെപ്ററംബറിൽ പ്രകാശിപ്പിക്കയുണ്ടായി. അതു പോലെ ഒരു ഗുരു പൂജയാണ് ഇപ്പോൾ ശ്രീ: മാധവൻ സാധിച്ചിരിക്കുന്നതു്. ആദ്യത്തെ ബുക്കിൽ 65 ശ്ലോകമാണ്; അത്ര തന്നെയാണ് ഇപ്പോഴത്തേതിലും. ലളിതവും മനോഹരവുമായ ഭാഷാരീതി രണ്ടു കൃതികളെയും അത്യധികം ആകർഷകമാക്കുന്നു. മാധവൻ അവർകളുടെ ഈ രണ്ടു കൃതികളും ഗൃഹദീപങ്ങളായി എല്ലാ വീടുകളിലും വിളങ്ങുമെന്നു ഞാൻ വിശ്വസിക്കുന്നു.

വിജയാശംസകളോടെ ,

ശൂരനാട്ടു കുഞ്ഞൻപിള്ള എം. എ.

കേരളപ്രഭ
തിരുവനന്തപുരം
21—9—1982.

# സഹൃദയ സമക്ഷം

അനന്തതയുടെ ആഴവും പരപ്പും അപ്രമേയമാണു്. അതുപോലെ തന്നെ അജ്ഞാതമാണു് അതിമാനുഷൻമാരായ മഹർഷീശ്വരൻമാരുടെ വ്യക്തി വൈഭവവും അവരെ ആ നിലയിൽ എത്തിച്ച ഉപാസനാ പ്രക്രിയ എന്താണെന്നറിയാതെ അവരെ ബാഹ്യ ലോകത്തിനു പരിചയപ്പെടുത്താനുള്ള യത്നം, എത്രതന്നെ ആത്മാർത്ഥമായിരുന്നാലും അതു പൂർണ്ണമായും വിജയിക്കുന്നതല്ല. ഹിമകണത്തിൽ ഹിമാലയത്തെ പ്രതിബിംബിപ്പിക്കാൻ നോക്കുന്നതുപോലെയാണതു്. ഈ മുഖവുരയോടു കൂടിയാണു് ഞാൻ എന്റെ ഈ എളിയ സംരംഭത്തിൽ ഏർപ്പെടുന്നതു്. അതിനാൽ പോരായ്മകൾ പററിയിട്ടുണ്ടെങ്കിൽ പൊറുക്കണമെന്നു് അഭ്യർത്ഥിക്കുന്നു.

ശ്രീനാരായണഗുരുദേവനെ സംബന്ധിച്ചു ഞാനെഴുതിയ അറുപത്തഞ്ചു ശ്ലോകങ്ങളിൽ ശ്രീ: സി. ആർ. കേശവൻ വൈദ്യർക്കു് തോന്നിയ മതിപ്പുനിമിത്തമാകാം, അതൊരു ചെറിയ ഗ്രന്ഥരൂപത്തിൽ വിവേകോദയം പ്രസിദ്ധീകരണ വിഭാഗം ഏറെറടുത്തു പ്രസിദ്ധപ്പെടുത്തട്ടോ എന്നു

വൈദ്യരവർകാം എന്നോട് ആരാഞ്ഞു. ഞാൻ സസന്തോഷം അനുവദിച്ചു. ആ ശ്ലോകങ്ങളെ സംബന്ധിച്ച് ശിവഗിരി ധർമ്മസംഘം ട്രസ്ററ് പ്രസിഡൻറ് ശ്രീ ഗീതാനന്ദസ്വാമികളും എനിക്ക് നേരത്തേ അഭിനന്ദനം അറിയിച്ചിരുന്നു.

ചെറുതെങ്കിലും മനോഹരമായ പുറം ചട്ടയണിഞ്ഞു പുറത്തിറങ്ങിയ വിവേകോദയത്തിൻെറ 'ശ്രീ നാരായണഗുരുദേവൻ' കണ്ടപ്പോാം തുല്യപ്രതിഭാധനനും മഹർഷിപുംഗവനും മഹാസിദ്ധനുമായിരുന്ന ശ്രീ ചട്ടമ്പിസ്വാമി തിരുവടികളെ സംബന്ധിച്ചും 65 ശ്ലോകങ്ങളിൽ ഒരു ലഘുകാവ്യം എഴുതണമെന്നു, അതിയായ ആഗ്രഹമുണ്ടായി. അങ്ങനെ രചിച്ചതാണ് ഈ കാവ്യം. ഇതു പണ്ഡിതവരേണ്യനായ ശ്രീ ശൂരനാട്ടു കുഞ്ഞൻപിള്ള എം. എ. അവർകാംക്കു് അത്യന്തം രസകരമായി തോന്നിയതിനാൽ അദ്ദേഹം നല്ലൊരു അവതാരികയിലൂടെ എനിക്കു പ്രോൽസാഹനം നൽകി. അങ്ങനെ പുസ്തക രൂപത്തിൽ അച്ചടിക്കാനും ഇടയായി. ''മഹാജനങ്ങാംക്കു രുചിക്കുമെങ്കിലീ മമ ശ്രമം നിഷ്ഫലമല്ല കേവലം'' എന്നു മാത്രമേ പറയാനുള്ളു, എൻെറ ഈ സംരംഭത്തെ സംബന്ധിച്ചു.

ഒന്നേകാൽ ശതവർഷം മുമ്പാണ് ശ്രീ ചട്ടമ്പി സ്വാമികളും ശ്രീ നാരായണഗുരുദേവനും ജന്മമെടുത്തതു്—ഇവിടെ ഈ ജാതിയുടെ ഭ്രാന്താലയത്തിൽ. രണ്ടു വിഭിന്ന സമുദായങ്ങളിൽ

ജനിച്ചു പോയതിനാൽ അവരെയും ജാതിമുദ്ര കുത്തി ആ സമുദായ ചിന്തകന്മാർ സ്വന്തമെന്നും അന്യമെന്നും പറഞ്ഞു, സഹോദരതുല്യം വർത്തിച്ചിരുന്ന അവരെ വേർതിരിച്ചിരുന്നു. !! എന്നാൽ അവർ ആ വിഭാഗീയചിന്ത അണുകിട അംഗീകരിച്ചില്ല. മനുഷ്യൻ ഒരു ജാതിയാണെന്നു അവർ ശക്തിയുക്തം സിദ്ധാന്തിച്ചു. അദ്വൈതവേദാന്ത മാർഗ്ഗത്തിന്റെ ആചാര്യൻമാരായിരുന്ന അവരുടെ പ്രസ്ഥാനവും പ്രവർത്തനവും അറിയാനും ആദരിക്കാനും ആരാധകർക്കു് കഴിഞ്ഞില്ല.

ഇന്നു കേരളം വീണ്ടും ഒരു ഭ്രാന്താലയമായി തീർന്നിരിക്കുന്നു. ജാതിയുടെയല്ല, അതിനേക്കാരം ക്രൂരവും നിഷിദ്ധവുമായ നിരവധി രാഷ്ട്രീയ സംഘടനകളുടേയും സാമുദായികവാദികളുടെയും വിഭാഗീയചിന്തകളുടെ ഭ്രാന്തമായ അഴിഞ്ഞാട്ടം ഇവിടെ നടക്കുന്നു. കേരളത്തിനൊരു സംസ്ക്കാരമില്ലാതായി. നേരത്തെ പറഞ്ഞ ആചാര്യൻമാരുടെ സിദ്ധാന്തങ്ങളെ പുതുവിപ്ലവ വാദികരം അവർക്കു ഇണങ്ങുന്ന രീതിയിൽ വ്യാഖ്യാനിക്കാൻ തുടങ്ങിയിരിക്കുന്നു. പണ്ടു പ്ളൂട്ടാർക്കെന്ന മഹാൻ പറഞ്ഞു അത്രെ "ഞാനിങ്ങനെ ഒരുവൻ ജീവിച്ചിരുന്നില്ലെന്നു പ്രചരിപ്പിച്ചുകൊള്ളു; വിഷമമില്ല; എന്നാൽ കുഞ്ഞുങ്ങളെ തിന്നുന്ന ഒരു പ്ളൂട്ടാർക്കുണ്ടായിരുന്നു എന്നു പ്രചരിപ്പിക്കാതിരിക്കണേ"

ശ്രീനാരായണഗുരു മതവിരോധിയും ഈശ്വരാരാധനാ നിഷേധിയുമാണെന്നു ഇന്നു പുത്തൻ വിപ്ലവകാരികൾ ചിലർ അദ്ദേഹത്തിൻെറ സന്ദേശത്തിനു ഭാഷ്യം പറയുന്നതു കേൾക്കാറുണ്ടു്. 1908–ൽ എസ്. എൻ. ഡി. പി യോഗത്തിൻെറ അഞ്ചാമതു വാർഷികത്തിനു് ഗുരുദേവൻ അയച്ച സന്ദേശത്തിൽ പറയുന്നതു ഓക്കുക '' ഈശ്വരാരാധന എല്ലാ ഗൃഹത്തിലും എല്ലാ ഹൃദയത്തിലും എത്തണം '' ആന്തരികമായ ഒരു ശിക്ഷണബോധവും സംയമന ശക്തിയും കൈവരുത്താൻ അതാവശ്യമാണു്. അതില്ലാത്തതിൻെറ തകരാറാണു് നാം ഇന്നു ചുററും കാണുന്ന അതിഗർഹണീയമായ അക്രമങ്ങളുടെ അഴിഞ്ഞാട്ടം !!

കേരളീയ ജനത ഒരു കൊടിക്കീഴിൽ ഒന്നായി സംഘടിച്ച നമ്മുടെ സംസ്കാര മഹിമ ബാഹ്യലോകത്തിനു കാട്ടികൊടുക്കണമെന്നു ശ്രീചട്ടമ്പിസ്വാമികൾ തീവ്രമായി ആഗ്രഹിച്ചു. അദ്ദേഹം ശ്രീശങ്കരനു സമാനനായിരുന്നു. ജന്തു രാശികളിൽ ഉറുമ്പു മുതൽ കടുവാ വരെയുള്ള എത്തും തൻെറ ആജ്ഞാനുസാരികളായിതീന്നു. അദ്ദേഹത്തിൻെറ കൃതികളായ വേദാധികാര നിരൂപണവും, പ്രാചീന മലയാളവും, നിജാനന്ദവിലാസവും ഭൗതികവും ആദ്ധ്യാത്മികവുമായ ചിന്താസരണികളിൽ അദ്ദേഹം നേടിയ ഔന്നത്യം എന്താണെന്നു തെളിയിക്കുന്നു. സഹൃദയരെ, അദ്ദേഹത്തെ അറിയുക !

എന്നിട്ടു കേരളീയരെ വിഭാഗീയ ചിന്തകളിൽനിന്ന പിന്തിരിപ്പിക്കാനും ഹിന്ദുമതത്തിന വിശാലവ്യാപകമായ അംഗീകാരത്തിലൂടെ ആ മതത്തെ സമുദ്ധരിക്കുവാനും സമർത്ഥമായി യത്നിച്ച ആ പുണ്യാത്മാവിൻെറ കാലടികഠം പിന്തുടരുക, നീട്ടുന്നില്ല.

എൻെറ ഈ യത്നത്തിന സഹായ ഹസ്തം നൽകിയ സർവ്വശ്രീ സി. ആർ. കേശവൻ വൈദ്യർക്കും അവതാരികയിലൂടെ വേണ്ട പ്രോത്സാഹനം നൽകിയ ശൂരനാട്ടു കുഞ്ഞൻപിള്ള എം. എ. അവർകഠക്കും ഞാൻ ഒരിക്കൽ കൂടി നന്ദിപറയുന്നു. ശ്രീ. ടി. കെ. ചന്ദ്രശേഖരൻനായർ (മംഗലാപുരം) മലയാ പ്രസ്സ് മാനേജർ ശ്രീ. കൃഷ്ണൻനായർ എന്നിവരും ഇതിൽ അതിയായ താൽപര്യത്തോടെ ഈ ചെറു കാവ്യത്തിൻെറ ഭംഗിയുള്ള പ്രസിദ്ധീകരണത്തിന എന്നെ സഹായിച്ചവരാണ്. അവരോടും നന്ദി പറയുന്നു.

ഗ്രന്ഥകർത്താ

ആററിങ്ങൽ,
21—11—82.

# സ്മരണാഞ്ജലികൾ

ചിത്തമേ പോരും യത്നം—നീയൊരു കുട്ടിയെറു_
മ്പാദ്ദിവ്യ പുരുഷന്റെ മാഹാത്മ്യമൊരർണ്ണവം
അപ്പുണ്യോത്തര തീർത്ഥചരണ സ്മരണത്തേ
നല്പാല്പം നുകന്നു നീ തൃപ്തിപൂണ്ടാലും നിത്യം!

**മഹാകവി വള്ളത്തോൾ**

പ്രത്യങ്ങ്മുഖർക്കു പരിചിൽ പരചിൽ സ്വരൂപം
പ്രത്യക്ഷമാക്കിന വിഭോ പരിപക്വ ഹൃത്തേ
പ്രത്യഗ്ര ശങ്കര! ഭവാന്റെ ചരിത്രമെന്നും
പ്രത്യക്ഷരം പരമ പാവനമായ് വിളങ്ങും !

**മഹാകവി ഉള്ളൂർ**

ശ്രീനാരായണ ഗുരുസ്വാമിയും ഗുരുവാക്കി
മാനിച്ച മഹാഭാഗ്യം തികഞ്ഞ ദിവ്യഗാത്രം

**സരസകവി മൂലൂർ**

---

ഒരു ഏകീകൃത കേരളീയ സമുദായമായിരുന്നു ചട്ടമ്പിസ്വാമികളുടെ ലക്ഷ്യമെന്നതിൽ സംശയമില്ല. ഹൈന്ദവ ജനതയിൽ എല്ലാ ജാതിയും വിലയം പ്രാപിക്കുക—ഇതാണ് അദ്ദേഹം കണ്ട ഭാവി എന്നു തോന്നുന്നു.

പി. ദാമോദരൻപിള്ള

(ശതാബ്ദസ്മാരകഗ്രന്ഥം P 85)

# ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ

**ഭാഗം ഒന്ന്**

1

അമ്പിയന്നു പരിപൂർണ്ണനായച–
ട്ടമ്പിയെന്നയതി സൽകലാനിധി
ചെമ്പഴന്തിയിലെ " ദീപമാം മഹാൻ "
സംഭവിച്ചതിനു മുമ്പു ജാതനായ്

2

ആയിരത്തിയിരുപത്തിയൊമ്പതാ–
മാണ്ടിലാണ് ജനനം മഹാശയൻ
ഭൂരി പുണ്യചരിതൻ ജനിച്ച കൊ–
ല്ലൂരനന്തപുരിയോടടുത്തുമാം

3

ജന്മനാൾ ഭരണിയാണ്; ചിങ്ങമാ–
സത്തിലോണദിവസത്തെ മോടികൾ
മങ്ങിയില്ല, കുതുകത്തൊടാളുകൾ–
ക്കൊരുക്കുമുണ്ട് പരിപാടി–യുത്സവം!

4

അമ്മ ധന്യ തിരുനങ്ക - യച്ഛനോ
ശർമ്മയാണു് - മലയാള ബ്രാഹ്മണൻ
വാസുദേവ തിരുനങ്കമാരവ-
ക്കാശ നൽകി മകനാം കലാനിധി

5

കുഞ്ഞനെന്ന മകനേകി പേരവർ
നെഞ്ഞകം കുളിരുമേതൊരാളിനും
സ്വാശ്രയ പ്രകൃതമാർന്നവൻ പള
ന്നീശ്വരേച്ഛയറിയുന്ന താരഹോ

6

x പാരിലില്ല ഭയമെന്നുമേറെയു-
ണ്ടാരിലും കരുണയെന്നു മേതിനും
പോരുമെന്ന മരുളീ പ്രസന്നമായ്
ധീരമായ മുഖകാന്തിയാലവൻ

7

മന്നിലെങ്ങുമറിയപ്പെടുന്ന വേ-
ദാന്ത സാരധരനായ ശങ്കരൻ
പിന്നെയും ഭുവി ഭവിച്ചതാകുമി-
പ്പുണ്യവാന്റെ വടിവിൽ ജഗൽഗുരു!!

8

വീട്ടിൽ വേണ്ട ധനമില്ല, നിത്യവും
സാദ്ധ്വിയമ്മ വിഷമിക്കമെങ്കിലും

---

x നളിനിയിൽ ആശാന്റെ നിരീക്ഷണം

വേലചെയ്തു ചെറുബാലനന്തിയിൽ
കൂലി കൊണ്ടു വരുമെന്നുമാദരാൽ

9

കൂലിവേല കഴിവൊത്തു ചെയ്യുവാൻ
ബാലനില്ല യപമാന ഭീരുത
കൂടെയുള്ള തൊഴിലാളിമാരിലും
കൂറിയന്നു കരുണാമയൻ പ്രിയൻ

10

അന്തണൻെറ മകനാകിലും പരം
അന്തണർക്കൊരധികാര കുത്തക
എന്തിനെന്നുമതു പോലെ ജാതിനി–
ർബ്ബന്ധമായുമരുതെന്നു മോതിനാൻ

11

വേദശാസ്ത്ര പഠനം നടത്തുവാൻ
വേറെയാൾക്കുമധികാരമില്ല പോൽ!
നീതിയല്ല തടിയേ തിരുത്തിവേ–
ദാധികാര സ്വകൃതം നിരൂപണം [1]

12

ഭേദബുദ്ധി നരജാതിയിൽ തുലോം
നീതികേടു വളരാൻ നിദാനമാം
ആദിതൊട്ടു പ്രതിഷേധ മുണ്ടതിൽ
ആക്കു മേറി ബഹുമാന മാര്യനിൽ

---

[1] വേദാധികാര നിരൂപണം

13

പേട്ടയിൽ ഗുരുകുലത്തിൽ വച്ചു, താൻ
കൂട്ടുകാരിൽ മതിശാലിയാകയാൽ
നാട്ടിലന്നു പതിവാണു്, ക്ലാസിൽമാ—
ണിട്ടർ വേണ, മതു കുഞ്ഞനായിതെ

14

ഇമ്പമാന്ന മലയാള ഭാഷ ച—
ട്ടമ്പിയെന്നു വരുമായിരിക്കണം
പിമ്പതങ്ങു സ്ഥിരമായതാണതിൻ
മാൺപെഴുന്ന പൊരുളും പ്രസക്തിയും

15

ഉല്ലസിച്ചു കൃതസൗഹൃദം പെരു—
ന്നല്ലിയൊത്തു വിഹരിച്ചു സ്വാമികാം
പേരുകേട്ട സുധി, വാഗ്മിയാം വെള്ള-
ത്തേരിയും പ്രിയമെഴുന്ന മിത്രമായ്

16

താഴെയുള്ള സമുദായ മാകുമീ-
ഈഴവാദികളുമൊത്തു സന്തതം
സ്വാമിയാർന്ന സഹവാസ മാധുര്യരാം
നായർ വംശ ജനതയ്ക്കനിഷ്ടമായ് !!

17

അന്നോരിക്കൽ ഗുരുതന്നെ - പേട്ടയിൽ
* പിള്ള തന്നെ - ഗുണദോഷമോതിനാൻ

---

*പേട്ടയിൽപിള്ള=പേട്ടയിൽ രാമൻപിള്ള ആശാൻ

'' ഈഴവൻെറ യശനം കഴിക്കിൽ നീ
താഴമിങ്ങു സമുദായ ദൃഷ്ടിയിൽ ''

18

ജാതിയില്ല മനുജർക്കു തങ്ങളിൽ
ഭേദബുദ്ധിയവിവേകമാം ഗുരോ ''
നായരിൽ ഗുരുവിനും പതിത്വ മു-
ണ്ടായതോ ? അവിടെ ഞാനശിച്ചതോ ?

19

ദേഹശുദ്ധി, ഗൃഹശുദ്ധി, ഭക്ഷണ
പ്പാകശുദ്ധിയിവ നോക്കിയാൽ മതി
ജാതിചിന്ത മനസ്സിൻെറ ഹീനമാം
രോഗമാണതപകർഷ ചിന്തയാം

20

ഈവിധം പ്രതിഭയാർന്ന ശിഷ്യനിൽ
പൂവിടുന്ന പുതു വിപ്ലവാശയം,
കേവലം ജനവിരോധമൊന്നിനാ-
ലാവുമോ വിലകെടുത്തി മാററുവാൻ!

21

ഊക്കെഴുന്നൊരെതിരിൻെറ യുത്ഭവം
നാക്കിലല്ല ഹൃദയത്തിനുള്ളിലാം
ഓർക്കുകിൽ ചെറിയ ബാല ഹൃത്തിലു-
ണ്ടാക്കു മേത്തുമറിയാത്ത സിദ്ധികൾ !!

22

വിദ്യനേടി വിവരങ്ങൾ കൂടി പി-
ന്നൊട്ടുനാൾ മലയിലും വനത്തിലും

സിദ്ധിയാന്ന തപമാചരിച്ച പി–
ന്നെത്തിയിങ്ങു വിഹരിച്ചു സ്വാമികൾ!

23

ആർഷഭൂമിയുടെ ദിവ്യ കാഹളം
ആഞ്ഞലച്ച ഗുരുവിൽ ദിവാനിശം
ആ വഴിക്ക മുരുകന്റെ പൂജയ-
യ്യാവിൽ നിന്നു വശമാക്കിനാൻ ഗുരു

24

സ്വാമിനാഥ പരദേശിയും ജടാ-
പാഠിയും ബത കുമാരവേലുവും
യോഗ വിദ്യ പഠനത്തിനാദ്യപാ-
ഠങ്ങൾ നൽകിയവരാണു് മൂന്നുപേർ

25

കൂട്ടിനന്നു സമശീർഷനായ പേർ
കേട്ട നാണു ഗുരുവെത്തി തങ്ങളിൽ
കാട്ടി ഭക്തി,യവരിൽ മുതിന്നയാൾ
ജ്യേഷ്ടനായ്, ഗുരുസമാനനായ്,യതി

26

നേടി നാണു ഗുരുവായതീന്ദ്രനിൽ
കൂടി വിദ്യചിലതൊക്കെയാദരാൽ
ഈടെഴുന്ന സകലജ്ഞനെന്നു കൊ-
ണ്ടാടിതാടിവിലസും യതീന്ദ്രനെ

27

ആ കുലീന നിലയാന്നതാം മഹാ-
ന്മാരിലാരു ഗുരുവെന്ന ചിന്തയോ:

വേർതിരിച്ചവരെയെന്തിനീവിധം
ചേരിതീർത്തു കരിതേച്ചിടുന്നു നാം!

28

അജ്ഞതാ തിമിരമാന്ന പിന്നെയ-
ല്പജ്ഞരായ് സ്വജന - മന്യമിങ്ങനെ
ദ്വൈതവാദ ഗതിവേണ്ട, നമ്മള-
ദ്വൈതമെന്നതറിയാൻ ശ്രമിക്കണം.

29

ആ വിശാല കലപൂണ്ട ഫാലവും
ആടലേതുമിയലാത്ത ശീലവും
കാവ്യ സൃഷ്ടി നിമിഷത്തിലും തനി-
ക്കാവുമെന്ന കഴിവിന്റെ ദീപ്തിയും

30

നീണ്ട വെള്ളിയിഴയൊത്ത താടിയും
താരക പ്രഭയുതിർത്ത നേത്രവും
താണ്ടിടും വിഷമമേതു മെന്ന ത-
ന്റേട മാർന്ന നിലയും കുലീനമാം

31

അന്നൊരിക്കലൊരു പാതിരിക്കു താ-
നെന്നിയാൾ മതബോധമെന്നിദം
തോന്നിയാർഷ ഗുരുവിന്റെ നേർക്കയാ-
ളുന്നയിച്ച പരിഹാസ ജല്പനം

32

എന്തിനാണ് മതമെന്നു, മപ്പുറം
സ്വന്ത ക്രിസ്തുമതമെന്തി, തൊന്നുമേ

ചിന്തയില്ല,യറിയില്ല,യാ വിരു–
ദ്ധന്റെ പേരിലനുകമ്പയാൽ സ്വയം

33

ക്രിസ്തുദേവ കൃതമാം മതത്തിനു–
ള്ളത്ഥവ്യാപ്തി,യഴകെന്നിതൊന്നുമേ,
ഓർത്തിടാത്ത പരിഹാസലോലനെ
പേർത്തുമുൺമയറിയാൻ തിരുത്തിനാൻ

34

പാതിരിക്കു പകതോന്നി, സ്വാമിയ–
ന്നാരചിച്ച മതഖണ്ഡനാഭിതം– [2]
പുസ്തകത്തെ മുഴവൻ വിലയ്ക്കെടു–
ത്തഗ്നിക്കൂട്ടി ദഹനം നടത്തിപോൽ.

35

ഊനമെന്നി സരളാഭമായി പ്രാ–
[3] ചീനമായ മലയാളമേന്മകൾ
പാരിലാരുമറിയേണ്ട രീതിയിൽ
ആ രചിച്ചു വിവരിച്ചു സ്വാമികൾ

36

എന്നുമല്ല നവദർശനങ്ങൾ ത–
ന്നുണ്മ പൂണ്ട ഗഹനാശയങ്ങളിൽ
മിന്നി കാവ്യരസികോഷ്മളം നിജാ– [4]
നന്ദമെന്ന പ്രതിഭാവിലാസവും.

---

[2] ക്രിസ്തുമത ഖണ്ഡനം എന്ന കൃതി

[3] പ്രാചീനമലയാളം [4] നിജാനന്ദവിലാസം

37

കേരളീയ ജനതയ്ക്കൊരേകതാ
ബോധവും മതമഹത്വ ശോഭയും
നേടി വേണമൊരുജാതിയെന്നവി-
ഖ്യാത ലക്ഷ്യമഥവാ വരിക്കുവാൻ

38

ഭിന്നമായ മത സഞ്ചയങ്ങളിൽ
നന്നു ഹിന്ദുമതമെന്നു കാൺകയാൽ
വിശ്വഹിന്ദു വിജയത്തിനാദ്യമാ
യുദ്യമിച്ചതവിടുന്നു തന്നെയാം !!

## ഭാഗം രണ്ട്

39

ഹിന്ദു ധർമ്മത്തിനുണ്ടായ ദുസ്ഥിതി
ജന്തുഹിംസയും ജാതിഭേദാദിയും
കണ്ടകം നൊന്തു നമ്മെ നന്നാക്കുവാൻ
വേണ്ടി, വന്നവരാണീ മഹർഷിമാർ

40

വ്യാജമില്ലാത്ത ജീവകാരുണ്യത്തിൻ
വൈജയന്തി താൻ ചട്ടമ്പിസ്വാമികൾ
നൈജവിജ്ഞാനസാഗരം സ്വാമികൾ
പൂജനീയനാം '' പ്രത്യഗ്രശങ്കരൻ'' !!

41

മായമില്ലാത്ത ശാന്തി, പീതാംബര
ശ്രീ, യഹിംസയുമാത്മീയ ശക്തിയും
സ്വീയമദ്വൈത സിദ്ധാന്തവും മഹാ-
നായ നാരായണസ്വാമി " ഗൗതമൻ "

42

കോടനാട്ടു വനങ്ങളിൽ ഭംഗിക-
ണ്ടേകദാ മുനിമുഖ്യൻ നടക്കവേ
ഓടി വന്ന വ്യാഘ്രത്തിനെ യേത്തുമേ
പേടി കൂടാതെ ശാസിച്ചു മാററിനാൻ

43

ചീറി നിന്ന ക്ഷുഭിതനാം മൂർഖനെ
ക്രൂരൊട്ടും തൻെറ കയ്യിലെടുത്തും
തല്ലുവാൻ വടിഓങ്ങി നിന്നോർ സ്വയം—
തെല്ലിട മാറി വിസ്മയം പൂണ്ടത്തും !

44

മക്കളെപ്പോലെയാണീ മൃഗങ്ങളിൽ
വ്യാഘ്രവും കൊച്ചുറമ്പും ഗുരുവിനു്,
അക്കുടുംബത്തിലച്ഛനെ പോലെ തി—
രൃക്കുകൾക്കും, പ്രിയംകരനായ്ഗുരു.

45

ഈ മഹാവ്യക്തികൾക്കുള്ള ശക്തി നി—
സ്സീമമെന്നു പുകഴ്ത്തിയാൽ പോരനാം
ഏകജാതി മത തത്വ സൗരഭം
പാരിലെങ്ങും പരത്തണം നാംസദാ

46

ദ്വൈത ഭാവം പുലർത്താതെ തങ്ങളിൽ
ഭേദ ചിന്തലവലേശ മെന്നിയെ
ആ മഹർഷിമാർ ജീവിച്ചു നമ്മള—
''പ്പൂമരങ്ങളെ'' പോലെ പുഷ്പിക്കണം

47

പാമ്പുറുമ്പു കടുവാ തുടങ്ങിയേ—
തുണ്ടു ശല്യമവയാശ്രിതോപമം
മുമ്പിൽ വന്നു വണങ്ങുന്നതദ്വൈത
ചിന്തയാൽ വന്ന സിദ്ധി വിശേഷമാം

48

അഗ്നി തുല്യം ചുടുമാർഷ സൂക്തിതൻ
ശക്തി മർത്ത്യനെ സംസ്കാര ചിത്തനായ്
ശുദ്ധി ചെയ്യും, വിപരീത ചിന്തകൊ—
ണ്ടുദ്ധരിക്കപ്പെടാറില്ല ജീവിതം

49

നായർ വംശമണിദീപമെന്നപോൽ
മായമററ മഹോന്നതജീവിതം
സാദ്ധ്യമാക്കുവാൻ പദ്ധതി സ്വാമിജി
ബോദ്ധ്യമാക്കിനാൻ വാങ്മയ രൂപമായ്

50

സ്നേഹവാത്സല്യധാര തൂവിസ്സദാ
മോഹമാമിരുൾ നീക്കി നിരന്തരം
ഹന്ത നിത്യം ജനങ്ങൾക്കു നേർവഴി
നിന്തിരുവടി കാട്ടിനാൻ നീണ്ടു നാൾ !!

51

തൻ ഗൃഹസ്ഥ ശിഷ്യന്മാരെയാരെയും
'തങ്ക'മെന്നേ വിളിക്കു മഹാശയൻ
ആ വിശുദ്ധ ഹൃദയത്തിനെന്തൊരു
ഭാവശുദ്ധിയും സ്നേഹവാത്സല്യവും!

52

ഏതു രംഗത്തു മങ്ങു ചെന്നാലതിൽ
ഏററവും ധന്യനായ് വിളങ്ങുന്നിതെ
വിദ്യയേതിലുമങ്ങതികായനായ്
വിന്യസിക്കും വിരാജിക്കുമനപഹം !

53

വേദശാസ്ത്ര പരിണത പ്രജ്ഞർതൻ
വേദിയിലങ്ങധൃശ്യ മഹാപ്രഭ !
ഗാനഗന്ധർവ്വർ കൂട്ടം സദസ്സിലോ
നൂനമങ്ങാണഭിവന്ദ്യ ഗായകൻ !

54

ഗുസ്തി വീരനായ് വന്ന പഞ്ചാബിയെ
അസ്തവീര്യനായ് തീർത്തു വെന്നീടവെ
വാദ്യമേള കലാരംഗ വേദിയിൽ
വേദ്യമാകുന്നഭിനവ പാടവം !!

55

എന്തിനേറ്റു മൊരുപോലെ വൈഭവം
ചിന്തിരാജിച്ചൊരാചാര്യനാം ഭവാൻ
കണ്ടിടാത്ത കലാവിദ്യയില്ല, താ
നെന്തിലും തൻ 'മറവി' പുതുക്കയാം

56

പോയ ജന്മത്തിൽ—ഹന്ത ത്രേതായുഗ
മായിരുന്നന്നു, വാത്മീകിയായ് ഭവാൻ
നാരിമാർ മൗലി 'സീത' നിരാകൃത
യായ് വനത്തിൽ—ഭവാനേകിയാശ്രയം !!

57

ഹിന്ദു സംസ്കാരമെന്ന വൈദേഹിയെ
സന്ത്യജിച്ചിന്നവരാ കാട്ടിലാകവെ
നിന്തിരുവടി വന്നിതാ വീണ്ടു മാ—
ബന്ധുരാംഗിയെ കാത്തു രക്ഷിക്കുവാൻ:

58

ജീവിതത്തിൻെറയത്ഥ ഗാംഭീര്യവും
മായ കാട്ടുന്ന മാസ്മര ഭംഗിയും,
വേർതിരിക്കും മതത്തിൻെറ സാന്ത്വനം
വേരറുത്തു മുടിക്കരുതാരുമേ !

59

ശാസ്ത്രലോകത്തെ ശക്തിയും സിദ്ധിയും
സാത്വികന്മാർക്കരോചകമായ്‌വരാം
ധാർമ്മിക മൂല്യമില്ലാത്ത സിദ്ധികരം
നന്മനൽകുമോ! വിജ്ഞാനമാകുമോ ?

60

എട്ടുകാലി തൻ മെയ്യിൽ നിന്നും വല
കെട്ടുവാനുള്ള നൂലെടുക്കുന്ന പോൽ
ഇപ്രപഞ്ചത്തെ നിർമ്മിച്ച ശക്തിതൻ
ചിൽ പ്രകാശമുണ്ടേതിലും ഭൂതലേ

61

ഇപ്രകാരം മഹത്തായ സൃഷ്ടിതൻ
ദീപ്തി നമ്മിൽ സ്വയം പ്രകാശിക്കവെ
മുക്തി മാർഗ്ഗം വികസ്വരമാക്കുന്ന
സത്യശക്തി പുലത്തുന്നതാം മതം !

62

ആ മതത്തിൻെറ ആത്മലാവണ്യവും
പ്രേമ ഗീതയും സൂക്ഷിച്ചഭംഗുരം
സൗമനസ്യവും സത്യവും ചട്ടമ്പി—
സ്വാമി കാത്തിങ്ങു വാത്മീകിയെന്നപോൽ

63

ആയിരത്തോടു തൊണ്ണൂറുമൊമ്പതും
ആയ മേടം ഇരുപത്തിമൂന്നിന്
ആയിരുന്നാസമാധി നമ്മൾക്കിനി
ആ വെളിച്ചത്തിനെത്രനാൾ കാക്കണം !

64

ആടലെന്നി ശുകമാർഗ്ഗമായ് പുരാ
മേടമാസത്തിൽ നിർവ്വാണമാന്നതോ
ഈടിയന്ന തപഃസിദ്ധിയാണതു്
കൂടിനമ്മളനുസ്മരിക്കേണ്ടതാം

65

വന്ദ്യനാം ഗുരുദേവാ, ഭവാൻെറയാ
സന്നിധാന മദൃശ്യമായെങ്കിലും
വന്നു കൂടാൻ കൊതിക്കുന്ന ഞങ്ങൾക്കു
തന്നിടേണ മനുഗ്രഹാശിസ്സുകൾ !!

BOOKS
**BY THE SAME AUTHOR**

**നിറകുടങ്ങൾ** (ലേഖന സമാഹാരം) 1947 Edn.
**വിവാഹവിപ്ളവം** (നാടകം) 1938 ,,
**അഭിനവബുദ്ധൻ** (പ്രാർത്ഥനാഗാനം) 1973 ,,
**ഗുരുകരുണ** (വഞ്ചിപ്പാട്ട്) 1974 ,,
**സന്താന സൗഗന്ധികം** (തുള്ളൽ) 1976 ,,
**ശ്രീനാരായണഗുരുദേവൻ**
(ലഘുകാവ്യം) 1982 ,,
**ശ്രീചട്ടമ്പിസ്വാമി തിരുവടികൾ**
(ലഘുകാവ്യം) 1982 ,,

---

P. S. വള്ളത്തോൾ, ഉള്ളൂർ, ചങ്ങമ്പുഴ, ജി. ശങ്കരക്കുറുപ്പ് തുടങ്ങിയ മഹാകവികളും മനോരമ, മാതൃഭൂമി തുടങ്ങിയ പത്രങ്ങളും മുക്തകണ്ഠം പ്രശംസിച്ചിട്ടുള്ള ഗ്രന്ഥമാണ് '' **നിറകുടങ്ങൾ** '' സന്താന സൗഗന്ധികം എന്ന ഫലിത സമ്പൂർണ്ണമായ ഓട്ടംതുള്ളൽ കുടുംബാസൂത്രണ പ്രചാരണത്തിനായി രചിച്ചതും കേന്ദ്രസംസ്ഥാന ഗവൺമെൻറുകളുടെ അംഗീകാരവും അഭിനന്ദനവും നേടിയതുമാണ്. ഒന്നാം പതിപ്പ മുഴവൻ കാപ്പിയും (5000 കാപ്പി) സംസ്ഥാന ഗവണ്മെൻറു വാങ്ങി.

ഗ്രന്ഥകർത്താ,